**കേരളകൗമുദി**

1991 ഒക്ടോബർ 23 1167 തുലാം 6 ബുധൻ



## ഒരു പെൻഷൻകാരിക്കു കോടതിയിൽനിന്നു കിട്ടിയ അനുഗ്രഹം

പെൻഷൻകാർ എവിടെയും ശപിക്കപ്പെട്ട വർഗ്ഗമാണെന്നു തോന്നുന്നു. ജീവിതകാലം മുഴുവൻ സേവനം നടത്തിയിട്ട് പിരിഞ്ഞുകഴിഞ്ഞു ജീവിച്ചിരിക്കുന്നത് ഒരു അപരാധമെന്ന മട്ടിലാണ് പലപ്പോഴും ഗവൺമെൻറുകൾ അവരോടു പെരുമാറാറുള്ളത്. അവർക്ക് സമയത്തും കാലത്തും പെൻഷൻ നൽകുകയില്ല. പെൻഷൻ കിട്ടുന്ന പണംകൊണ്ട് കഞ്ഞികുടിക്കാതെതന്നെ ഇഹലോകവാസം വെടിയേണ്ടിവരുന്ന പെൻഷൻകാർ വിരളമല്ല. അർഹതപ്പെട്ട ക്ഷാമബത്ത, മെഡിക്കൽ അലവൻസ്, കുടുംബപെൻഷൻ മുതലായവ ഒരിക്കലും സമയത്ത് നൽകുകയില്ല. ഭരണാധികാരികൾ പ്രഖ്യാപിക്കുന്ന ആനുകൂല്യങ്ങൾ പോലും വഴിയിൽ തട്ടിത്തടഞ്ഞിരുന്നുപോകും. ഈ ഗതികേട് ഗവൺമെൻറ് സർവ്വീസുകളിൽനിന്നും പെൻഷൻ പറ്റിപ്പിരിയുന്നവർക്കു മാത്രമല്ല ഉണ്ടാകുന്നതെന്നാണ് മനസ്സിലാകുന്നത്. കാര്യ...

...കോടതി ആ കത്ത് റിട്ട് ഹർജിയായി സ്വീകരിച്ചു. പരാതിയെപ്പറ്റി വിചാരണ നടത്തിയ ജസ്റ്റിസ് സുകുമാരനും ജസ്റ്റിസ് സിൻധാകറും അടങ്ങിയ ഡിവിഷൻബഞ്ച് ലഭ്യമായ രേഖകൾ ഷെയ്ക് നാവികസേനാ ജീവനക്കാരനായിരുന്നുവെന്നതിന് മതിയായ തെളിവാണെന്നു കണ്ടെത്തി. 1942-43 കാലത്തെ രേഖകൾ ഹാജരാക്കാൻ അധികൃതർ ഒരു വിധവയോട് ആവശ്യപ്പെട്ടത് വെറും ഒരു ബ്യൂറോക്രാറ്റിക് സമീപനമായിപ്പോയിയെന്നു കോടതി ചൂണ്ടിക്കാണിച്ചു. എല്ലാവരും കൈവെടിഞ്ഞ അവർക്ക് കോടതിയുടെ അനുഗ്രഹം ലഭിച്ചു. ഹർജിക്കാരിക്ക് പ്രതിമാസം 300 രൂപ പെൻഷൻ അനുവദിക്കുകയും 1989 മുതലുള്ള കുടിശ്ശിക 12 ശതമാനം പലിശയോടുകൂടി നൽകുന്നതിനു നിർദ്ദേശിക്കുകയും ചെയ്തു. രണ്ടാഴ്ചയ്ക്കുള്ളിൽ ഈ തുക നൽകണമെന്നും വിധിന്യായത്തിൽ ഉത്തരവായിട്ടുണ്ട്.

ഈ കോടതി വിധി ഉണ്ടാ...

# ഈ അക്രമങ്ങൾക്ക് അറുതിയില്ലേ?

കോന്നിയൂർ നരേന്ദ്രനാഥ്

പരിഷ്കാരം, സാങ്കേതിക പുരോഗതി, സമ്പത്ത്, പ്രതാപം എന്നിവയിലെല്ലാം അസൂയാവഹമായ അഭ്യുന്നതിയാർജിച്ച രാജ്യമാണല്ലോ അമേരിക്കൻ ഐക്യനാടുകൾ. അതിന്റെ തലസ്ഥാനമായ ന്യൂയോർക്ക് നഗരത്തിലെ ക്രമസമാധാനച്ചുമതല വഹിക്കുന്ന പൊലീസ് കമ്മിഷണർ ലീ പി. ബ്രൗണുമായുണ്ടായ അഭിമുഖസംഭാഷണത്തിന്റെ റിപ്പോർട്ട്, ആധികാരികത്തമുള്ള ഹാർവാർഡ് ബിസിനസ്സ് റിവ്യൂ, മേയ്-ജൂൺ 1991 പതിപ്പിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ആ വലിയ പട്ടണത്തിലെ മനുഷ്യാവസ്ഥയുടെ ഏകദേശ ചിത്രം അതിൽ തെളിയുന്നു.

കുറ്റകൃത്യങ്ങളുടെ കാര്യത്തിൽ ന്യൂയോർക്ക് ലോകത്തിൽ ഒന്നാം സ്ഥാനത്താണെന്ന് സ്ഥിതിവിവരക്കണക്കുകൾ ഉദ്ധരിച്ച് അദ്ദേഹം ചൂണ്ടിക്കാണിച്ചിട്ടുണ്ട്. 1989 ൽ അവിടെ 7,12,419 കുറ്റകൃത്യങ്ങളാണ് [Crimes] നടന്നത്: 1905 നരഹത്യ, 93,377 കവർച്ച, 3,254 ബലാൽസംഗം—എന്നിവ അതിൽപെടും. അത്യാധുനികങ്ങളായ സജ്ജീകരണങ്ങളോടുകൂടിയതാണ് അവിടത്തെ പൊലീസ് സേന. യൂണിഫോമിട്ട 26,754 ആളുകളും സാധാരണവേഷത്തിൽ കർത്തവ്യനിരതരായിരിക്കുന്ന 9,483 ആളുകളുമുണ്ട് അതിൽ. 2,000 കാർ, 625 സ്കൂട്ടർ, 83 മോട്ടോർ സൈക്കിൾ, പത്തു ബോട്ട്, അഞ്ച് ഹെലികോപ്റ്റർ, 107 കുതിര, 26 നായ്, നാല് റോബോട്ട്— എന്നിവ അവരുടെമാത്രം ഉപയോഗത്തിനുണ്ട്. പരസ്പര സമ്പർക്കം പുലർത്താനും സന്ദേശങ്ങൾ രഹസ്യമായി അതിവേഗത്തിൽ കൈമാറാനും അത്യാധുനികങ്ങളായ എല്ലാ സാങ്കേതികോപകരണ സജ്ജീകരണങ്ങളും അവരുടെ നിയന്ത്രണത്തിലിരിക്കുന്നു. 1989 ൽ മൊത്തം ചെലവ് 1.5 ബില്യൻ ഡോളർ! ഇത്രയും സമഗ്രമായ സംവിധാനമുള്ള പൊലീസ് മറ്റെവിടെയുമില്ല. അങ്ങനെയുള്ള പട്ടണത്തിലെ കുറ്റകൃത്യക്കണക്കാണ് മുകളിൽ പറഞ്ഞത്. പൊലീസ് സേനയുടെ എണ്ണവും സൗകര്യങ്ങളും സവിശേഷമായ പരിശീലനവും ഉറപ്പുവരുത്തിയാൽ ക്രമസമാധാനപാലനവും സ്വൈരജീവിതവും ഭദ്രമാകുമെന്ന ധാരണ നിഷേധിക്കുകയാണല്ലോ ന്യൂയോർക്ക് നഗരത്തിന്റെ അവസ്ഥ.

കുറ്റവാളികളെ തുറുങ്കിലടച്ചു പുറത്തു ഭദ്രതവരുത്താമെന്ന ധാരണയും അവിടത്തെ അനുഭവങ്ങൾ നിഷേധിക്കുന്നു. 3,00,000 കുറ്റവാളികളെയാണ് 1989 ൽ അവിടെ പിടികൂടിയത്. പക്ഷേ, സമാധാനവും സ്വൈരജീവിതവും കൈവന്നില്ല. കുറ്റകൃത്യങ്ങളുടെ എണ്ണം കുത്തനെ ഉയരുകയും ചെയ്തുകൊണ്ടിരുന്നു. അക്കൊല്ലം 17,000, നിയമരഹിതമായി, കൈവശം വച്ചിരുന്ന തോക്ക് പിടിച്ചെടുക്കുകയും ചെയ്തിട്ടുണ്ട്!

ആത്മരക്ഷ ഉറപ്പില്ലെന്ന ഭയം പട്ടണവാസികളിൽ പൊതുവേയുണ്ട്. കഴിവുള്ളവർ രക്ഷാവ്യവസ്ഥകൾ, സർക്കാരേതര ഏജൻസികളെ ഏല്പിക്കുന്നു. ന്യൂയോർക്കിൽ പൊലീസ് സേനയുടെ സംഖ്യയെക്കാളധികം സ്വകാര്യ സെക്യൂരിറ്റിക്കാരുണ്ട്! പണിക്കു പോകുമ്പോഴും മടങ്ങുമ്പോഴും വഴിയിൽ മാത്രമല്ല, ജോലിസ്ഥലത്തും പണിക്കാർ സുരക്ഷിതരല്ലെന്ന ആശങ്ക വ്യവസായികളെ നിരന്തരമലട്ടുന്നു. സന്ധ്യ കഴിഞ്ഞാൽ പല സ്ഥലങ്ങളിലും ഒറ്റയ്ക്കു പോകുന്നത് തികച്ചും ആപൽക്കരമാണ്; മടങ്ങിയെത്തുമെന്നു ഉറപ്പുമില്ല.

മുതലാളിത്ത വ്യവസ്ഥിതിയിലെ സ്വർഗ്ഗമായ ന്യൂയോർക്കിലെ മനുഷ്യാവസ്ഥയുടെ ഏതാണ്ടൊരു രൂപം ഇതിൽ നിന്നൊക്കെ സങ്കല്പിക്കാവുന്നതേയുള്ളൂ. അവിടെ നിന്നു കിട്ടുന്ന തരത്തിലുള്ള സ്ഥിതിവിവരക്കണക്കുകൾ, കമ്മ്യൂണിസ്റ്റ് പറുദീസകളിൽ നിന്ന് ലഭ്യമല്ല. സോവിയറ്റ് റഷ്യയിലും കിഴക്കേ യൂറോപ്യൻ രാജ്യങ്ങളിലും കാണാതായവരുടെയും കൊന്നൊടുക്കിയവരുടെയും നാടുകടത്തി കശാപ്പു ചെയ്തവരുടെയും അസ്ഥികൂടങ്ങൾ ചരിത്രത്തിന്റെ ഇരുട്ടിൽ കിടക്കുന്ന അലമാരകളിൽ നിന്ന് പുറത്തെടുത്തു കഴിഞ്ഞിട്ടില്ല. അവിടത്തെ പട്ടണങ്ങളിൽ നിലവിലിരിക്കുന്ന സ്ഥിതിവിവരങ്ങൾ അജ്ഞാതവുമാണ്. ആ രാജ്യങ്ങളിലെ ഉന്നത പദവികളിലുപവിഷ്ടരായിട്ടുള്ള ഇന്നത്തെ വ്യക്തികളിൽ ചിലർ, മുൻകാലങ്ങളിലെ കരുത്തന്മാരുടെ ചെയ്തികളെക്കുറിച്ച് ചെയ്തിട്ടുള്ള പരാമർശങ്ങൾ, മുൻകാലങ്ങളിലുണ്ടായിട്ടുള്ള നരവേട്ടയുടെ നിഴൽ കാണാനെങ്കിലും നമുക്ക് അവസരം തരുന്നുണ്ട്. സമത്വശോഭനമായ ഭാവി ഉറപ്പു ചെയ്യുന്ന പ്രത്യയശാസ്ത്രത്തിൽ പിടിച്ചാണയിട്ടിരുന്നവരും അവരുടെ വൈതാളികന്മാരും ആ രാജ്യങ്ങളിൽ ലക്ഷോപലക്ഷം തലകൾ കൊയ്തിട്ടുണ്ട്. ഇന്ന് ക്രമസമാധാനനില തകർന്നമട്ടിലുമാണ്.

അക്രമവും കുറ്റകൃത്യങ്ങളും അസാധാരണ വേഗത്തിൽ ഭാരതത്തിലും പടർന്നിരിക്കുന്നു. ഐ.എം.എഫിൽ നിന്നു കടമെടുക്കുന്നതുപോലെ, പാശ്ചാത്യദേശത്തുനിന്നും ജീവിതരീതികളും നാം കടമെടുക്കുന്നു. അവിടെ ആളുകൾ അനുഭവിച്ചു മടുത്ത ആശയങ്ങളും രീതികളുമാണ് പരിഷ്കാരത്തിന്റെ പേരിൽ ഇറക്കുമതി ചെയ്യുന്നത്. കടക്കെണിയിൽ മാത്രമല്ല, പാശ്ചാത്യ പച്ചപ്പരിഷ്കാരക്കെണിയിലും നാം കുടുങ്ങിക്കഴിഞ്ഞു. നൂറ്റാണ്ടുകളിലൂടെ ജനകോടികൾ ഇവിടെ

> **ഭാ**രതത്തിന്റെ വിവിധ ഭാഗങ്ങളിൽ ദിവസംതോറും നരഹത്യയെത്രയാണ് നടക്കുന്നത്? ക്രിക്കറ്റ് സ്കോർ കേൾക്കുന്ന മാതിരി ലാഘവത്തോടെ അനുദിനമുള്ള കൊലക്കണക്ക് നാം സ്വീകരിക്കുന്നു.

പരിണാമപ്പെടുത്തിയ ജീവിതാവസ്ഥയും ധാർമ്മികമൂല്യങ്ങളും ആദർശങ്ങളും മാനവികതയും ക്ഷയിച്ചു. സമൂഹജീവിതത്തിന്റെ ആണിക്കല്ലുകളായിരുന്ന വ്യക്തിബന്ധം, കുടുംബക്കെട്ടുറപ്പ്, സഹകരണമനോഭാവം, സഹിഷ്ണുത തുടങ്ങിയ അപ്രായോഗികങ്ങളായി തിരസ്കരിക്കുന്നു. അമേരിക്കൻ ഐക്യനാടുകളിലെ മാതിരി, ഇവിടെയും വീട് വെറുമൊരു ഡോർമിറ്ററി [Dormitory-ഉറക്കത്താവളം] യായിത്തീരുകയാണോ?

കുറ്റകൃത്യങ്ങൾ ചെയ്യുന്നത്, ധീരസാഹസികതയുടെ മോഹന ഭാവപ്രകടനങ്ങളാണെന്ന് ജനങ്ങൾ ധരിക്കാൻ തുടങ്ങി. അക്രമത്തെ ആദരിക്കാനും അംഗീകരിക്കാനും വാഴ്ത്താനും തയ്യാറുള്ളവരുടെ എണ്ണം വർദ്ധിച്ചു. ഹീനകൃത്യങ്ങൾക്കെതിരായി പ്രതിഷേധിക്കാനും പ്രതികരിക്കാനുമുള്ള താല്പര്യം സാധാരണക്കാരിൽ ക്ഷയിച്ചു. ഉദാസീനരോ നിഷ്പക്ഷരോ മൂകസാക്ഷികളോ ആയി നിൽക്കാനുള്ള പ്രവണതയേറുന്നു. നമ്മുടെ സംവേദനശീലത്തിൽ മരവിപ്പു വ്യാപിക്കുകയാണോ?

ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ ദിവസംതോറും നരഹത്യയെത്രയാണ് നടക്കുന്നത്! ക്രിക്കറ്റ് സ്കോർ വായിക്കുന്ന മട്ടിലോ കേൾക്കുന്നമാതിരിയോ ലാഘവത്തോടെ അനുദിനമുള്ള കൊലക്കണക്ക് നാം സ്വീകരിക്കുന്നു. പാകിസ്ഥാനും ചൈനയുമായി നാം ചെയ്ത യുദ്ധനാളുകളിൽ കൊല്ലപ്പെട്ട സൈനികരുടെ എണ്ണത്തെക്കാൾ എത്രയോ കൂടുതലാണ് ദിനംപ്രതി കൊല്ലപ്പെടുന്ന നിരപരാധികളുടെ സംഖ്യ. ഈ അവസ്ഥയ്ക്ക് പുതിയൊരു മാനംകൂടി വരുത്തിയിട്ടുണ്ട്, ദിവസമെന്നോണം ഉണ്ടാകുന്ന തട്ടിക്കൊണ്ടുപോകലുകൾ.

ആരൊക്കെ എങ്ങനെയെല്ലാം നിഷേധിച്ചാലും ഒരു സത്യം മറയ്ക്കാവുന്നതല്ല: ഈ ദുഃസ്ഥിതിവിശേഷം വരുത്തിയതിൽ ഇവിടത്തെ രാഷ്ട്രീയക്കാർ വലിയ പങ്കുവഹിച്ചിട്ടുണ്ട്. മൂക്കിനു താഴെയുള്ളതല്ലാതെ മറ്റെന്തും കാണാൻ വിസമ്മതിക്കുന്ന അവരുടെ കള്ളക്കളികളല്ലേ, പഞ്ചാബ്, ജമ്മു-കാശ്മീർ, വടക്കുകിഴക്കൻ സംസ്ഥാനങ്ങൾ തുടങ്ങിയ പ്രദേശങ്ങളിൽ ഇന്ന് തീക്കളിയായിത്തീർന്നിരിക്കുന്നത്?

അക്രമപ്രവർത്തനങ്ങളെ മോഹന പരിവേഷമണിയിച്ച്, ഒരു വിഭാഗം ജനങ്ങൾക്ക് സ്വീകാര്യമാക്കാൻ, ബഹുജനമാദ്ധ്യമങ്ങൾ നൽകുന്ന സഹായം ചെറുതല്ല. തികഞ്ഞ സ്വകാര്യലാഭം മാത്രമാണിതിന് പിന്നിലുള്ളത്. കുറ്റവാളികളെ "ഹീറോ" മാരാക്കാൻ വർണ്ണനാചാതുര്യം വാരിച്ചൊരിഞ്ഞ് വർത്തമാനപ്പത്രങ്ങളിലും ആനുകാലികങ്ങളിലും വിവരണങ്ങൾ പ്രസിദ്ധപ്പെടുത്തുന്നത് ഇതിന്റെ ഭാഗമാണ്. അക്രമികൾക്ക് കൈയടിനേടിക്കൊടുക്കുന്ന വിധത്തിലുള്ളതാണ് സിനിമയുടെ അവതരണശൈലി. ഇത്തരമിനങ്ങളാണ് അധികമായി ടിവിയിലും കടന്നുകൂടുന്നതും. അപക്വമതികളെ ആകർഷിക്കാറുള്ള ഇത്തരം വിഭവങ്ങൾ അവരിൽ കുറ്റവാസന കുത്തിവയ്ക്കും. കുറ്റകൃത്യം വിനോദോപാധിയാണവർക്ക്.

കുടുംബ ജീവിതത്തിലെ ശാലീനഭാവങ്ങൾ ചോർന്നു പോകുന്ന വിധത്തിലായിട്ടുണ്ട് ഇന്നത്തെ പോക്ക്. ധാർമ്മികമൂല്യച്യുതിയും ബഹുമാനമർഹിക്കുന്ന സ്ഥാനങ്ങളെ സമാദരിക്കാനുള്ള മടിയും അതിന്റെ മുഖമുദ്രകളാണ്. മാതാപിതാക്കന്മാർക്കുപോലും സന്താനങ്ങളോട് സദാചാരമുപദേശിക്കാനോ അച്ചടക്കവിധേയരായിക്കഴിയാൻ നിർബ്ബന്ധിക്കാനോ ഭയമുള്ള സാഹചര്യമാണിന്ന്. വീട്ടിലെ മുതിർന്നവരെക്കാൾ കുട്ടികൾ അനുസരിക്കുന്നത്, പുറത്തുള്ള രാഷ്ട്രീയ മുട്ടാളന്മാരെയാണ്!

ടിവി, സിനിമ തുടങ്ങിയ മാദ്ധ്യമങ്ങൾ ബാലികാബാലന്മാരിൽ പ്രയോഗിക്കുന്ന വിപരീത സ്വാധീനം കുറച്ചൊന്നുമല്ല. മുതിർന്നവർക്കുള്ള ഇനങ്ങൾ കുട്ടികൾ മുച്ചൂടും കാണുന്നതുകൊണ്ട്, സാമൂഹിക കാര്യങ്ങളെക്കുറിച്ച് വികലധാരണകൾ അവരിൽ ഉറയ്ക്കാനിടയുണ്ട്. കളിക്കോപ്പായി കുട്ടികൾക്ക് കളിത്തോക്കു കൊടുക്കുന്ന മാതാപിതാക്കന്മാർ വളരെയുണ്ട്. അതു പ്രയോഗിക്കുന്നവിധങ്ങൾ അഭിനയിച്ചു നടക്കുന്ന കുട്ടികളെ നോക്കി അവർ സന്തോഷിക്കും. അക്രമവും ബലപ്രയോഗവും നിയമനിഷേധവുമൊക്കെ നല്ല കാര്യങ്ങളാണെന്ന ധാരണ ബാലമനസ്സുകളിൽ വിതയ്ക്കാൻ ഇത് കളമൊരുക്കും. കളിത്തോക്കിൽനിന്ന് എ.കെ. 47 തോക്കിലേക്ക് ദൂരമധികമില്ലെന്ന കാര്യം മറന്നുകൂടാ. വിനോദത്തിനും "ത്രില്ലി"നും തോക്കിന്റെ കാര്യക്ഷമത നോക്കുന്നതിനും അമേരിക്കൻ ഐക്യനാടുകളിൽ യുവാക്കന്മാർ കൊലപാതകം നടത്തുന്നതു കുറവല്ല! ഇവർ തുടക്കം കളിത്തോക്കിലായിരുന്നിരിക്കും.

ഭാരത സ്വാതന്ത്ര്യസമരകാലത്ത് നടന്നിട്ടുള്ള നിയമനിഷേധങ്ങളും എന്തിന അക്രമങ്ങൾവരെ, വിവരിക്കാനും ചിത്രീകരിക്കാനും തല്പരകക്ഷികൾ ഇന്നും കണക്കില്ലാതെ സന്ദർഭങ്ങൾ കണ്ടെത്താറുണ്ടല്ലോ. തികച്ചും വ്യത്യസ്തമായ പരിതഃസ്ഥിതിയിലായിരുന്നു അവ നടന്നത്. നാലോ അഞ്ചോ പതിറ്റാണ്ടുകൾക്കുമുമ്പുണ്ടായിരുന്ന പരിതഃസ്ഥിതിയുമായി വൈകാരിക ബന്ധം ഇന്നുള്ളവരിൽ ഭൂരിഭാഗത്തിനുമില്ല. അന്നത്തെയായാലും നിയമനിഷേധവും സമരപരിപാടികളും പൊലീസിനെതിരായ സമരവുമൊക്കെ കാണുന്ന ഇന്നത്തെ ആളുകൾ, ഇന്നും അതു നടത്തുന്നത് പഴയ പാരമ്പര്യം തുടരുന്നതായിട്ടേ പരിഗണിക്കുകയുള്ളൂ. സമ്മാന്യതയും നേതൃത്വവും നേടാനുള്ള ഉത്തമമാർഗ്ഗമാണെന്നേ വിചാരിക്കുകയുമുള്ളൂ. ഇത്തരം പഴയ കാര്യങ്ങൾക്ക് ഇന്നു പ്രസക്തിയില്ല.

ഏതു ഹീനകർമ്മം ചെയ്തവനെയും സഹായിക്കാൻ, കക്ഷിയാക്കാൻ, ചിലന്തിവലവച്ചു ഇരയെ കാത്തിരിക്കുന്ന മാതിരി, കഴിയുന്ന രാഷ്ട്രീയക്കാർ ഇന്ന്, എവിടെയുമുണ്ട്. ഏതും രാഷ്ട്രീയവൽക്കരിച്ച് അവർ മുതലെടുക്കും. സഹായത്തിന് ആളെ കിട്ടുമെന്ന് കാണുമ്പോൾ, ഏതു കുറ്റം ചെയ്യാനും കുറെപ്പേർ തയ്യാറാകുമല്ലോ. ഇതു വരുത്തുന്ന ധർമ്മക്ഷയം, സമൂഹത്തിലെ കുറ്റകൃത്യപ്രവണതയ്ക്ക് വളമിടുന്നു.

ഒരിടത്തൊരു നരഹത്യ നടക്കുമ്പോൾ, അവിടെ തകരുന്നത് ഒരു മനുഷ്യനോ ക്രമസമാധാനങ്ങളോ മാത്രമല്ല; മാനവികതയുടെ കാമ്പും കുറെയേറെ നശിക്കുന്നു. നല്ല നാളെ കൊതിച്ച് നടക്കുന്ന നമ്മൾ, ഇന്നെത്തിയിരിക്കുന്നത് നാശഗർത്തത്തിന്റെ വക്കിലാണ്. സങ്കല്പങ്ങളല്ല, വഴിയാണ് നമുക്ക് തെറ്റിയത്. ഇനിയും ഒരു പുതിയ മാർഗ്ഗം സ്വീകരിക്കുകയല്ലേ ഉചിതം? ആ വഴിവെട്ടാനുള്ള ആശയങ്ങളും ശക്തിയും ആർജ്ജിത സ്വത്തായി നമുക്കുണ്ട്. ആത്മാർത്ഥതയോടെ അതിന് തയ്യാറാകാൻ ഇനിയും അമാന്തിച്ചുകൂടാ. ഏതെങ്കിലുമൊരു കൂട്ടരുടെ മാത്രമാവശ്യമല്ലിത്; സമസ്ത ജനങ്ങളുടെയും അടിയന്തര കാര്യമാണ്.